ഉച്ഛ്വാസനംകൊണ്ടുമണ്ടിവന്നാങ്ങിനെ
അഞ്ചുപേർനിങ്ങളുംകണ്ടുവില്ലെത്തന്നെ
പാഞ്ചാലിയെച്ചെന്നാടിച്ചുതലമുടി
ചുററിപ്പിടിച്ചുവലിച്ചിഴച്ചങ്ങനെ
മുററുംമഹാജനംനോക്കിനില്ക്കുംവിധൌ
മുററത്തുകൊണ്ടന്നുതാഡിച്ചുതാഡിച്ചു
തെറെറന്നുടുത്തപുടവവലിച്ചഴി
ച്ചററമില്ലാത്തുള്ളപരാധവുംചെയ്തു
കണ്ണുമിഴിച്ചങ്ങുകണ്ടുനിന്നീടുന്ന
പൊണ്ണത്തടിയനാംനിൻെറപരാക്രമം
കാശിക്കപോരായോകഥിക്കവ്വൃകോദര
കാശിനുപോലുംവിലപിടിയാത്തനീ
തന്നുടെമുന്നിലിട്ടന്യനാംപൂരുഷൻ
തന്നുടെപെണ്ണിൻെറവസ്ത്രംതൊട്ടുനേര
മൊന്നുമനങ്ങാതെനില്ക്കയോവേണ്ടതു
ചെന്നങ്ങവനെപ്രഹരിക്കയോഗ്യനം.
മിടുക്കുംശൌയ്യവുമെല്ലാമൊട്ടുക്കൊന്നാസ്തിയാംനിൻെറ
കടുപ്പംകാട്ടിലെങ്ങാനുംകിടക്കുംവാനരത്തോടു
കട്ക്കണ്ണുംചുവത്തിക്കൊണ്ടടുക്കുംവിക്രമീപല്ലും
കടിക്കും വല്ലികൾതല്ലിയൊടിക്കുംപവ്വതംതല്ലി
പ്പൊടിക്കുംപാദപങ്ങൾക്കിട്ടിടിക്കുംവല്ലതുംചൊല്ലി
ച്ചൊടിക്കുന്നെന്തിനുഭീമാനടപ്പാൻശക്തിയില്ലാഞ്ഞു
കിടപ്പായിനമുക്കിപ്പോൾചടപ്പാംവാലിതങ്ങോട്ടേ
ക്കെടുപ്പാൻസാദ്ധ്യമില്ലേതുംപൊട്ടുക്കെന്നുഭവാൻ
ചാടിക്കടെന്നാലുംനടന്നാലുംമടിക്കുന്നെന്തിനുഭീമാ!
മുടക്കുന്നില്ല ഞാൻ മാർഗ്ഗം
പറഞ്ഞുഭീമസംനീയിപ്പറഞ്ഞവാക്കുകളെല്ലാം
കുറഞ്ഞൊരുകരുത്തുള്ളോർപ്പറഞ്ഞെങ്കിലറിയിക്കാം
മുത്തുക്കന്മാർപലവട്ടമധിക്ഷേപങ്ങൾചെയ്താലും
വധിപ്പാനുംഹിതംപോരാ വധിച്ചാലുംഹിതംപോരാ

കരുത്തൻമറെറാരുത്തൻവന്നുരത്തെങ്കിൽകരത്തെക്കൊ
ണ്ടടിച്ചുകൈപിടിച്ചുകാട്ടിലേക്കാക്കിഗമിക്കുംഞാൻ
അതുമെല്ലാമിരിക്കട്ടെ ഫലമില്ലാ
മരിക്കാറായ്ക്കിടക്കുന്നമരഞ്ചാടികിഴവനെ
മരുത്തിൻെറമകൻവന്നുമരിപ്പിച്ചെന്നതുകേട്ടാൽ
ചിരിക്കുംസജ്ജനമെന്നുധരിക്കമർക്കടത്താനേ!
കടന്നുപോകയോപിന്നെക്കൂട്ടപ്പമാസ്സരുമെൻെറ
ഗുരുവാമഞ്ജനാപുത്രൻകരുത്തേറുംകപിശ്രേഷ്ഠൻ
ജനിച്ചോരുകുലംതന്നിൽജനിച്ചോകരങ്ങച്ചാ!
നിനച്ചാൽനിന്നെലംഘിച്ചാലിനിക്കുപാപമുണ്ടാകും
അതുകേട്ടുഹനൂമാനുമുരചെയ്തുകനിവോടെ
മതിയിൽശങ്കയുണ്ടെങ്കിലതുചെയ്യേണമെന്നില്ല
വഴിതന്നിൽകിടക്കുന്നവാലെടുത്തുമാററിവച്ചു
വഴിപോലെകടന്നാശുഗമിക്കഭീമസേനാനീ,
കരംകൊണ്ടുവാനരത്തെത്തൊടുകനിന്ദിതമെങ്കിൽ
കരംതന്നിലിരിക്കുന്നഗദകൊണ്ടുമടിയാതെ
നെടുക്കംവാലെടുത്താശുപൊട്ടുക്കൊണ്ടുദൂരേനീക്കി
നടക്കനീമിടുക്ക! വേർപെടുക്കദുർഘടമെല്ലാം
പറഞ്ഞുപാണ്ഡവനപ്പോൾ കുറഞ്ഞൊന്നുനിരൂപിച്ചു
മറിച്ചുനീക്കുമന്നേരം മുറിഞ്ഞുപോകയില്ലല്ലീ
മുറിയുന്നൊന്നതേടോനിൻെറഗദയോ നമ്മുടെവാലോ?
അറിയാഞ്ഞിട്ടുചോദിച്ചെന്നരിശമുണ്ടാകവേണ്ടാ
കടുത്തപർവ്വതം തല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന
കടുത്തമൽഗദാദണ്ഡംതടുത്തവൈരികളില്ലാ
കൊഴിഞ്ഞുരോമവുമൊട്ടുകൊഴിഞ്ഞുഭൂമിയിൽവീണു
ഇഴഞ്ഞുമേവിനനിൻെറകിഴിഞ്ഞവാലിനുഭംഗം
ഭവിക്കുമെന്നതുകൊണ്ടുമടിക്കുന്നുമഹാഭോഷ!
ചെവിക്കുപുത്തരിയായിട്ടുരക്കാതെചിലവസ്തു
ശ്രവിക്കുമ്പോളെനിക്കുള്ളിൽജ്വലിക്കുംകോപമാംവഹ്നി

ദുഃഖിക്കും നിന്നുടെ ദേഹം സഹിക്കാമോ നിനക്കിപ്പോൾ,

ഇത്ഥം പറഞ്ഞതിക്രുദ്ധനാം പാണ്ഡവൻ
നക്തഞ്ചരാരാതിദാസൻെറ പുച്ഛാഗ്രം
ഉത്തുംഗമാകും ഗദകൊണ്ടു പൊക്കുവാ
നത്യന്തവേഗേന ചെന്നടുത്തീടിനാൻ
ദീർഘം പെരുത്തൊരു പുച്ഛം ഗദകൊണ്ടു
പൊക്കുവാനായി പ്രയത്നം തുടങ്ങിനാൻ
രണ്ടുകരങ്ങളെക്കൊണ്ടു പിടിച്ചുടൻ
രണ്ടുമൂന്നട്ടഹാസം മുഴക്കി ഗദ
കൊണ്ടുടൻ തിക്കിക്കുലുക്കിപ്പലവിധം
കൊണ്ടുമിളക്കം തരിമ്പില്ല വാലിനു
നീണ്ടു തടിച്ചൊരു പുച്ഛാഗ്രഭാഗത്തു
രണ്ടു രോമം പോലുമെങ്ങുമിളകീല
വേണ്ടും പ്രയോഗങ്ങളെല്ലാം പ്രയോഗിച്ചു
വേണ്ടുവോളം നാണവും കെട്ടുമാറിനാൻ
ഇക്കുരങ്ങച്ചൻെറ പുച്ഛം ഗദകൊണ്ടു
പൊക്കുവാൻ മേലാതെനിക്കെന്നു വന്നല്ലോ
ദിക്കുകളെല്ലാം ജയിച്ചുള്ള ഭീമൻെറ
വിക്രമമിപ്പോൾ ഫലിക്കാത്തതെന്തഹോ
തെററന്നൊരുത്തൻെറ മായാപ്രയോഗമോ
മററും ഫലിക്കാത്തതെന്തുവാൻ മൽബലം
കാററിന്മകനൊരു മർക്കടത്താനൊട്ടു
തോററുപോയെന്നതു കേൾക്കുന്ന നേരത്തു
നൂററുവർ നമ്മെപ്പരിഹസിച്ചീടുമേ
കൂററുകാർ പിന്നെപ്പരിഹസിക്കും ദൃഢം
മററുമിനിക്കിനി ജ്ജീവിച്ചിരിപ്പതി
നൊട്ടും കൊതിയില്ല വല്ലതെന്നാകിലും
മുഷ്ടികൾ കൊണ്ടു മുതുക്കൻ കുരങ്ങിൻെറ
നഷ്ടിവരുത്തും കരുത്തുള്ള പാണ്ഡവൻ

പെട്ടെന്നുജീവൻകളയാൻമടിയില്ല
കഷ്ടമീബ് ഭീമനിളപ്പെട്ടീരാക്കമോ
ഇത്തരംചിന്തിച്ചുകോപിച്ചുറച്ചുടൻ
സത്വരംപാഞ്ഞങ്ങടുത്തുവൃകോദരൻ
നോക്കെടോമർക്കടാമായാപ്രയോഗങ്ങൾ
ഉല്ലൂടാടോപം തുടങ്ങുന്നാനിന്നുടെ
മുഷ്ടുകളെല്ലാംശമിക്കുംഭ്രമിക്കാതെ
മുഷ്ടരദണ്ഡായുദ്ധംതുടങ്ങീടിനാൻ
ഇക്കണ്ടനമ്മെത്തടുത്തുനിർത്താമെന്നു
ധിക്കാരമല്ലയോവാടാ! വലീമുഖ !
വക്കാണമേശുന്നനേരംധൃതിപ്പെട്ടു
വെക്കംമരക്കൊമ്പുപററുമാറായനിൻ
ഗൂഢപ്രയോഗങ്ങൾ നമ്മോടുപററുമോ
മൂഢത്വമങ്ങുനീവെച്ചേക്കവാനരാ !
കൂടപ്രയോഗംതുടങ്ങുംവിധൌനിന്റെ
ഗൂഢപ്രയോഗംഫലിക്കാതെയാസ്വതും
കണ്ടുപഠിച്ചതുംകേട്ടുപഠിച്ചതും
കൊണ്ടുഫലിപ്പിപ്പനെന്നുചിന്തിച്ചുനീ
തണ്ടുതപ്പിക്കൊണ്ടുനേർത്തുവന്നാലിങ്ങു
കണ്ടുകൊള്ളാമെന്നുവൈദഗ്ദ്ധ്യമൊക്കവേ
പണ്ടൊരുനാളുംപ്രയോഗങ്ങളിങ്ങനെ
കണ്ടറിവില്ലെന്നുതോന്നിപ്പുനിന്നുഞാൻ
കണ്ടാലറിവാൻസമർത്ഥനല്ലെങ്കിൽനീ
കൊണ്ടാലറിയുമതിനില്ലസംശയം
വേണ്ടാസനംനീതുടങ്ങുകകാരണം
വേണ്ടിവന്നുചിലദുർഭാഷണങ്ങളും
മന്ത്രസേവാബലംകൊണ്ടോനിനക്കെന്റെ
മാർഗ്ഗംതടുക്കവാൻശക്തിയുണ്ടായതും
മന്ത്രവുംതന്ത്രവുംമററുള്ളവിദ്യയും

മാരുതപുത്രനോടേതും ഫലംവരാ
ക്രന്നൻമദിച്ചെന്നാൽ ഗോപുരം കത്തുമോ
വാനരന്മാരെന്തുകാട്ടുന്നു നമ്മോടു
വാനരാനില്ലെന്നടുക്കനോ നേരത്തു
വാലുമുയർത്തിപ്പറക്കും കുരങ്ങുകൾ
ഇത്തരം ഭീമന്റെ ദുർഭാഷണങ്ങൾ കേട്ടു
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ
മർക്കടനെന്നു നീ ധിക്കരിക്കേണ്ടടോ
മർക്കടന്മാരിലും മുഷ്കരന്മാരുണ്ട്
പണ്ടൊരു മർക്കടൻതാനല്ലയോ പങ്ക്തി
കണ്ഠനെന്നുണ്ടായ നക്തഞ്ചരേന്ദ്രനെ
വാലുകൊണ്ടാശു വരിഞ്ഞു കെട്ടിക്കൊണ്ടു
നാലു സമുദ്രങ്ങൾ ചാടിക്കടന്നതും
മറ്റൊരു ദേഹം മഹാവാരിരാശിയെ
സത്വരം ചാടിക്കടന്നു ചെന്നഞ്ജസാ
ശങ്കകൂടാതെ നിശാചരവീരന്റെ
ലങ്കയിൽപ്പുക്കു ഭയങ്കരന്മാരായ
കിങ്കരന്മാരെപ്പലരെ വധിച്ചതും
തൻ കേളികാനനം തല്ലിത്തകർത്തതും
ഹുങ്കാരമോടു രണത്തിന്നടുത്തൊരു
ലങ്കേശപുത്രന്റെ കണ്ഠം മുറിച്ചതും
പങ്കേരുഹാക്ഷിയാം വൈദേഹി തന്നുടെ
സങ്ക്ലേശമെല്ലാം പറഞ്ഞു കളഞ്ഞതും
യുദ്ധത്തിനെത്തിയ നക്തഞ്ചരേന്ദ്രന്റെ
മേത്തട്ടിലാമ്മാറു ചാടിയോടിക്കൊണ്ടു
ചണ്ഡമായുള്ളൊരു പാണിസ്ഥലം കൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽ താഡനം ചെയ്തതും
മാനമുള്ളാളുകൾ നമ്മുടെ ജാതിയിൽ
ഞാനറിയുന്നു പലരുണ്ടു പാണ്ഡവാ!

മർക്കടൻമർക്കടനെന്നുനീയിങ്ങിനെ
ധിക്കരിയാതെ ഗമിക്കുന്നല്ലുസഖേ
എന്നതു കേട്ടുപറഞ്ഞുവൃകോദര
നെന്നുടെസ്വാമിഗുരുനാഥനഗ്രജൻ
ശ്രീരാമദാസൻപവനാത്മജനത്രേ
ശ്രീഹനൂമാൻമഹാവീര്യപരാക്രമൻ
അദ്ദേഹമെങ്ങുഭവാനെങ്ങെഹോ ഹന്ത
ദർദ്ദേഹവൃദ്ധപ്ലവംഗ! മതിമതി!
പക്ഷീന്ദ്രനുണ്ടു ഗരുഡനെന്നോർത്തിട്ടു
മക്ഷികക്കൂട്ടം മദിക്കുമാകണക്കിനെ
ശ്രീരാമദാസന്റെവംശജനിക്കയാൽ
പാരംനിനക്കുമഹംഭാവമിങ്ങിനെ.

ഉദ്ധതമതിനരപതിതന്നുടെവാക്കുകൾകേട്ടു
ബുദ്ധിയിലതികനിവുകലർന്നുകൗതുകമിയന്നുഹനൂമാൻ,
വർദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരൻ
നെടുതാകിയകൊടിമരമെന്നകണക്കെ
തടിച്ചൊരുവാലും തുടുതുടനയനങ്ങളും
മമ്പൊടുചെമ്പുകിടാരംപോലെ
കുടിലാകൃതിശശികലപോലവിളങ്ങിനദന്തകദംബം
ചടുലസ്ഫുടസടകളുമിടകലരുന്നഭയങ്കരമുഖവും
പരിഘത്തൊടുപടപൊരുതീടിനപൃഥുകരദണ്ഡയുഗം
കരതലനഖനികരനികായവുമുല്ക്കടകണ്ഠമകുണ്ഠം
ഗിരിവരസമമാകിനമാർവിടമുരുതരമുദരമുദാരം
ഉരുതരകടിതടമഥതുടകളുമുടമയിലതിഗംഭീരം
ലങ്കാപുരഗോപുരമതിലുതകത്തൊരുജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിനപടുതരമടിമലർവടിവും
ശങ്കരശിവ! ഭുവനഭയങ്കരമാകിനവിപുലശരീരം
ശശധരനിഭധവളമതിങ്ങനെവിരവൊടു
കാട്ടിഹനൂമാൻഉൽക്കടകടുദീർഘ

ന്നിനാദവുമത്ഭുതകിലുകിലരവവും
മർക്കടകുലമകുടമഹാമണിതന്നുടെതടിയുടെവടിവും
കർക്കശതരകരചരണാദികളുംഭീഷണിവേഷവിശേഷം
മുഷ്കരമല്ലുമൂന്നുജഗത്തിലുമുത്തമമെത്രവിചിത്രം
അംബരതലമൊക്കെനിറഞ്ഞുകവിഞ്ഞുവിളങ്ങിനരൂപം
അംബുധിയുടെലംഘനസമയസമുദ്യതമെന്നതുപോലെ
വെണ്മയിലൊരുവിന്ധ്യമഹാചലശിഖരമടന്നകണക്കെ
കണ്മിഴികളിലമ്പൊടുകണ്ടുവിരണ്ടുവൃകോദരവീരൻ
എന്തൊരുമഹിമായമതിങ്ങനെസംഗതിവന്നതിദാനീം
എന്തിനിഞാനിഹചെയ്യേണ്ടതുമെന്തൊരുവിസ്മയമേവം
ചിന്തയിലുടനിങ്ങിനെതിങ്ങിനതീവ്രതരഭയമോടെ
കുന്തികുമാരൻവിരവൊടുപരവശഭാവമിയന്നതലാ
ലക്ഷണമതുകേട്ടുധരിച്ചുതെളിവൊടുകണ്ടദശായാം
തൽക്ഷണമുളവായിതുചേതസി മൽഗ്ഗുരുഹനൂമാൻതന്നെ
ലക്ഷ്മണപൂർവ്വജനുടെഭക്തശിരോമണിമാരുതിവീരൻ
രാക്ഷസകുലശലഭഹുതാശനനിത്ഥമറിഞ്ഞഥഭീമൻ.

ജയജയ ജയ! ജനകസുതാപതിഭൃത! മഹാഗുണരാശേ!
ജയജയ! ജയ! ജാനകിമാനസ സരസിജസവിതമഹാത്മൻ!
ജയജയജലരാശിവിലംഘിത ജയജയജഗതീബന്ധോ ജയജയ
ഹനൂമാനിതിനുതിയൊടെവീണുവണങ്ങിപദാന്തേ.

വാനരകുലവീര! വരമതുല്ലകധീര! വാരിധിഗംഭീര!
വരഗുണഗണസാര! നിശിചരകുലകാല! നിസ്സൃത
മരണവിലോല! നിരുപമമംഗലശീല! താഡിതദശവദന
തരുനികൃതസദന! പാടലസുമവദന പുരഹരരിപുദഹന
നിൻതിരുവടിയുടെ പദയുഗളച്ചെന്തളിരടിശരണമിഹ
ചിന്തയിലിദമിനിവിളയാടുക ചിതമൊടുതവചരണംശരണം

ഇത്ഥംവണങ്ങിസ്തുതിക്കനാഭീമൻെറ
ഹസ്തങ്ങൾരണ്ടുംപിടിച്ചുകപീശ്വരൻ
നക്തഞ്ചരാസ്ത്രങ്ങളേററുവടുക്കെട്ടി

വിസ്താരമായുള്ള തന്നുടെമാറത്തു
ചേർത്തുപുണൎന്നുകൊണ്ടാപാദമസ്തകം
പേർത്തുപേർത്താശ്രുതലോടിക്കരംകൊണ്ടു
മൂൎദ്ധാവുതൊട്ടങ്ങനുഗ്രഹിച്ചീടിനാൻ
മാൎത്താണ്ഡശിഷ്യനാംമൎക്കടാധീശ്വരൻ
ഭീമസേന! മഹാവീരാ! ധരിക്കനീ
രാമഭദ്രസ്വാമിതന്നെയുംധ്യാനിച്ചു
താമസംകൂടാതെപോയാലുടൻനിന്റെ
കാമസംപ്രാപ്തിക്കുബാധയില്ലേതുമേ
രാമായണംകഥകേട്ടുകൊൾകഭവാൻ
ആമോദമോടെചുരുക്കിപ്പറഞ്ഞിടാം
ആമോദമാൎന്നിതുകേട്ടുകൊണ്ടീടുക
ക്ഷേമോദയംരാമഭദ്രലീലാമൃതം
മാൎത്താണ്ഡവംശേദശരഥൻതന്നുടെ
പുത്രനായ്മന്നുപിറന്നുനാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ
ന്നുത്തമശ്രീരാജധാനിയിൽമേവുന്ന-
കൌസല്യതന്നുടെപുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻ ഭരതനും
തത്ര പിന്നെസ്സുമിത്രാത്മജൻ ലക്ഷ്മണൻ
ശത്രുഘ്നനും നാൽവരിങ്ങനെജാതരായ്
അത്രാന്തരെവിരവോടുവിശ്വാമിത്ര
സത്രം മുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലുംശരവുമെടുത്തുപുറപ്പെട്ടു
തെല്ലുംമടിയാതെ താനുമനുജനും
കാടകംപുക്കൊരുനേരത്തുവന്നൊരു
താടകയെക്കൊലചെയ്തു രഘൂത്തമൻ
സിദ്ധാശ്രമംപുക്കുനിൽക്കുംവിധൌ തത്ര
ബദ്ധാവലേപംമഖംമുടക്കീടുവാൻ
വന്നസുബാഹുപ്രമുഖവൃന്ദങ്ങളെ

ക്കൊന്നുടൻയാഗവുംരക്ഷിച്ചു രാഘവൻ
ചെന്നങ്ങഹല്യക്കുമോക്ഷംകൊടുത്തുടൻ
പിന്നെജ്ജനകൻെറ മന്ദിരംപ്രാപിച്ചു
ത്രൈയ്യംബകംപണ്ടുളളവില്ലങ്ങുതന്നുടെ
കയ്യിലെടുത്തു കുലച്ചു മുറിച്ചുടൻ
സീതാവിവാഹവും ചെയ്തു മുദാതൻെറ
സോദരന്മാരും വിവാഹം കഴിച്ചിതു
മാൎഗ്ഗത്തെവന്നുകടുത്തുതടുത്തൊരു
ഭാൎഗ്ഗവരാമനെക്ഷിപ്രംജയിച്ചുടൻ
സാകേതമന്ദിരം പുക്കുടൻസീതയാ
സാകംവസിച്ചു സുഖിച്ചു രഘൂത്തമൻ
ഭവ്യനായുള്ള ദശരഥപുത്രനു
യൌവനരാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേനമുടക്കിനാൾകൈകേയി
കൈവല്യശീലൻപുറപ്പെട്ടുകാനനേ
പ്രാപിച്ചുസൌമിത്രിസീതാസമേതനായ്
ഭൂപാലനന്ദനൻ ഭൂപൻമഹാരഥൻ

ധരിച്ചുവല്ക്കലംപിന്നെപ്പിരിച്ചുചെഞ്ചിടാഭാരം
തിരിച്ചുമൂവരും ഗംഗാതരിച്ചു ചിത്രകൂടത്തിൽ
വസിച്ചുകാന്തികൾകൊണ്ടുല്ലസിച്ചുമൂവരുമപ്പോൾ
ഗ്രഹിച്ചുദേവലോകത്തെ ഗമിച്ചുതാതനെന്നിത്ഥം
വചിച്ചുതല്പദാംഭോജേപതിച്ചോരുഭരതനെ
തനിച്ചു പാദുകം നൽകിയയച്ചിട്ടത്രിയെ
ച്ചെന്നു നമിച്ചു ദണ്ഡകാരണ്യേവസിച്ചു
രാഘവൻതത്ര മദിച്ചോരുവിരാധനെ
വധിച്ചുമാമുനിമാരെസ്തുതിച്ചുതീൎത്ഥവുമാടി
നടന്നുഘോരകാന്താരെ കടന്നുചെന്നഗസ്ത്യൻെറ,
ഗൃഹത്തിലങ്ങുകൾപുക്കു ഉടനെവന്ദനംചെയ്തു
പരിചോടുമുദാ ഗോദാവരിതീരെവസിക്കുമ്പോൾ

വരിപ്പാനാഗ്രഹത്തോടെ വരുന്നശൂൎപ്പണഖയെ
മുലയുംമൂക്കുമൂക്കോടെ കരവാളംകൊണ്ടുടനാശു
ഛേദനംചെയ്തുസൌമിത്രികരഞ്ഞുശൂൎപ്പണഖപോയ്
ഖരൻതന്നോടറിയിച്ചു ഖരനുംദൂഷണൻതാനും
കരുത്തുള്ളത്രിശിരാവുംപരന്നവൻപടയുമായ്
വരുന്നനേരമേരാമൻ കടുത്തസായകം
ചാലേതൊടുത്തുരാഘവൻവേഗാൽ
അടുത്തരാക്ഷസന്മാരെക്കെട്ടുത്തുകാലനുക്കാക്കി
അതുകേട്ടുദശഗ്രീവനരിലേറ്റംകയൎത്താശു
ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻപൂണ്ടു.
അമ്മാമനാകുന്ന മരീചനെച്ചെന്നു
പൊൻമാൻവടിവാക്കിവിട്ടു ദശാനനൻ
സമ്മോഹമുണ്ടാക്കിരാമന്റെപത്നിക്കു
മമ്മായകൊണ്ടാശു വേറാക്കിവേഗേന
മട്ടോൽമൊഴിയായസീതയെതൽക്ഷണം
കട്ടുരഥത്തിൽകരേറ്റിഗ്ഗമിക്കുന്ന
ദുഷ്ടനെച്ചെന്നുതടുത്തജടായുവെ
വെട്ടിവധിച്ചുകളഞ്ഞുദശാനനൻ
ചട്ടറ്റലങ്കാപുരത്തെപ്രവേശിച്ചു
കഷ്ടമദ്ദേവിയെയത്ര വെച്ചീടിനാൻ
മാരീചമാനിനെക്കൊന്നൊരുരാഘവൻ
തൽപ്രാണദേവിയെക്കാണാഞ്ഞുഖിന്നനായ്
തമ്പിയോടൊന്നിച്ചുതേടിനടകൊണ്ടു
വമ്പിച്ചകാനനേവന്നുമരിച്ചൊരു
വമ്പനാംഗൃദ്ധ്രനെസംസ്കരിച്ചീടിനാൻ
കമ്പംവെടിഞ്ഞുകബന്ധനെയുംകൊന്നാൻ
സമ്പന്നമോദംശബരിക്കുമോക്ഷവും
സംഭാവനംചെയ്തുതാനുമനുജനും
പമ്പകടന്നുനടന്നുവരുംവിധൌ

വ്യഗ്രതക്കൂടാതെഞാൻ ചെന്നുവന്ദിച്ചു
നുഗ്രഹംവാങ്ങിമഹാഗിരിതന്നുടെ
അഗ്രേവല്ലരെഭയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തുസഖ്യവുംചെയ്യിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളുംമുറിച്ചു
ഗ്രനാംബാലിയെബാണേന രാഘവൻ
നിഗ്രഹിച്ചൻപൊട്ടു രാജ്യപ്രഭുതാവും
സുഗ്രീവനാക്കിക്കൊടുത്തുവാഴിച്ചിതു
ദിക്കുകൾനാലിലും ജാനകിദേവിയെ
ചിക്കെന്നുതേടുവാനായിപുറപ്പെട്ടു
മർക്കടന്മാരുടെ കൂട്ടമങ്ങായതിൽ
തെക്കോട്ടുതേടുവാൻഞാനുംപുറപ്പെട്ടു
അക്കടൽ ചാടിക്കടന്നുതെരിക്കെന്ന
രക്കൻറലങ്കാപുരത്തെയുംപ്രാപിച്ചു
മൈക്കണ്ണിമാർമിഴിയാളെയുംകണ്ടുഞാൻ
തൃക്കാഴ്ചവച്ചിതുരാമാംഗുലിയകം
ചൊൽക്കൊണ്ടരാമദേവന്റെകൃപകൊണ്ടി
തൊക്കയുംസാധിച്ചുഞാനുംവൃകോദരാ.

മേടിച്ചുചൂഡാമണി ഒടിച്ചുകല്പകവൃക്ഷം
മുടിച്ചുകാനനമെല്ലാം പൊടിച്ചുരാക്ഷസന്മാ
ക്കിട്ടിടിച്ചുമേഘനാദൻതാൻപിടിച്ചുമല്ക്കരംകെട്ടി
പിടിച്ചുരാവണൻമുമ്പിൽ ഗമിച്ചു രാക്ഷസൻകണ്ടു
ചിരിച്ചുനമ്മുടെവാലും കരിച്ചു വൈരികളുവന്നടുത്തു
ഞാനമപ്പോൾവാലെടുത്തു മാളികയ്ക്കുതീകൊടുത്തു
സംഭ്രമമൊന്നുകടുത്തു സംപ്രഹരത്തിനടുത്തുവന്നവർക്കെല്ലാം
കടുത്തു ദുഷ്ടരെനാണംകെടുത്തു ലങ്കയുംചുട്ടു
കരിച്ചുഭസ്മമാക്കിക്കൊണ്ടമർത്ത്യവൈരിവൃന്ദത്തെ
യമത്തുവച്ചുഞാൻപോന്നു സമസ്തമങ്ങറിയിച്ചു
പോരിനായിപ്പുറപ്പെട്ടുപാരാതെ

കപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു
വീര്യപുംഗവൻരാമൻവാരിധിതടെചെന്നു
ഭൂരിസേനയുംതാനുംപാരാതെപടവീടുമാദരാലുറപ്പിച്ചു
അനേരംവിഭീഷണൻ ചെന്നുരാമനെക്കണ്ടു
വന്ദിച്ചുകപികളോടൊന്നിച്ചുവസിപ്പിച്ചു
ഏറ്റുമേമടിയാതെ സേതുബന്ധനംചെയ്തുയാത്രക്കാം
ക്കൊരുധൂമകേതുവായതുംപിന്നെസാധുക്കൾക്കൊരുമുക്തി
ഹേതുവായതുംരാമസേതുവെന്നതിനിപ്പോളേതുംസംശയമില്ല
ലംഘിച്ചുസമുദ്രത്തെലങ്കയിലകംപുക്ക
ശങ്കിച്ചുവരുന്നൊരുലങ്കാവാസികളെല്ലാം
രൂക്ഷതപെരുകുന്ന രാക്ഷസഭടന്മാരും
ഒല്ലാംതാമസിയാതെ വില്ലും കുന്തവും വാളും
കല്ലും വൃക്ഷവും കൂർത്തപല്ലുമെന്നിവകൊണ്ടു
തല്ലും തങ്ങളിലോരോ മല്ലുംതല്ലലുംവെട്ടും
കൊല്ലുന്നുണ്ടൊരൊന്നുചൊല്ലുംശണ്ഠയുമേററം
കുത്തുകൊണ്ടോരോക്കൂട്ടംചത്തുഘോരമായുള്ള
യുദ്ധമിങ്ങിനെക്കൂട്ടി വൃദ്ധന്മാരതിൽചിലർ
ഉത്തമരതിൽ ചിലരിങ്ങിത്ഥമായതുനേരം
ധൂമ്രാക്ഷൻമകരാക്ഷൻ യൂപാക്ഷൻപ്രഥുകായൻ
താമ്രാക്ഷൻ വിരൂപാക്ഷൻശോണിതാക്ഷനുംപിന്നെ.
കുംഭൻനികുംഭനകമ്പനനെന്നുള്ളൊരു
വമ്പടമുമ്പാംനിലിമ്പാരിവൃന്ദവും
കുംഭിനാദൻമേഘനാദനുമെന്നുള്ള
കുംഭീന്ദ്രവിക്രമന്മാരായവൈരികൾ
സമ്പ്രഹാരാന്തേമരിച്ചുദിനംപുക്ക
സംഭ്രമത്തോടെ പുറപ്പെട്ടുരാവണൻ
രാവണകണ്ണുങ്ങൾപത്തുംകണ്ണകൊണ്ടു
രാഘവൻകണ്ടിച്ചുകണ്ടിച്ചുപിന്നെയും
കണ്ഠതയെന്നിയെ വന്നാട്ടക്കുംദശ

കണ്ടനെബ്ബ്രഹ്മാസ്ത്രമാകുന്നസായകം
കൊണ്ടുവധിച്ചുപതിപ്പിച്ചുഭൂമിയിൽ
കണ്ടുസ്തുതിച്ചുവണങ്ങിസുരന്മാരും
അണ്ടർകോൻതാനും പുരസ്ത്രീകളും വന്നു
വേണ്ടുംവിധംപ്രശസ്തംപ്രശംസിച്ചിതു
ഇങ്ങനെസാധിച്ചുസാദ്ധ്യങ്ങളൊക്കയും
തിങ്ങിനമോദേന രാമഭദ്രസ്വാമി
ലങ്കാധിരാജൻവിഭീഷണൻതാനെന്നു
പങ്കേരുഹാക്ഷനും കല്പിച്ചുസീതയെ
വഹ്നിപ്രവേശേന ശുദ്ധയാക്കിക്കൊണ്ടു
ധന്യമാംപുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെസാകേതമന്ദിരംപ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചുമന്നിടം
തുഷ്ടിയിൽ രക്ഷിച്ചുവാഴുന്നകാലത്തു
ലോകാപവാദേനസീതയെക്കാനനെ
ശോകേനസംത്യജ്യലോകാദിനായകൻ
വിശ്വമെല്ലാംവെളുപ്പിച്ചുകീർത്ത്യാപരം
വിശ്വവീരൻമമസ്വാമിരഘൂത്തമൻ
അശ്വമേധമഖംചെയ്യുംദശാന്തരേ
വൈദേഹിപെററുതേരണ്ടുശിശുക്കളും
സാദരമന്നുതൽബാലരോടൊന്നിച്ചു
വാല്മീകിമാമുനിശ്രേഷ്ഠനുംവന്നുടൻ
നാരായണകഥകേൾപ്പിച്ചുമാമുനി
ഗീരിനാൽരാമനെവന്ദിച്ചനന്തരം
തണ്ടാർകുഴൽമണിവൈദേഹിവഹ്നിയിൽ
രണ്ടാമതുംപ്രവേശിപ്പാൻനിയോഗിച്ചു
കൊണ്ടാടിയീലവൾഭൂമിപിളന്നാശു
തണ്ടാരിൽമാതുതാൻപാതാളംപുക്കിതു
അന്തകൻതാനതുനേരമയോദ്ധ്യയിൽ

അന്തണവേഷംധരിച്ചുവന്നാദരാൽ
മന്ത്രിച്ചുപോയതുനേരത്തുസൌമിത്രി
യന്ത്രിച്ചുമണ്ടിവൈകുണ്ഠംപ്രവേശിച്ചു
വെക്കംഭരതനും ശത്രുഘ്നനനും ശംഖ
ചക്രങ്ങളായിച്ചമഞ്ഞാരനന്തരം
നമ്മോടുയാത്രയുംചൊല്ലി രഘൂത്തമൻ
നിർമ്മായവിഷ്ണുസ്വരൂപംധരിച്ചുടൻ
പാലാഴിപുക്കഫണീന്ദ്രതല്പേമുദാ
ത്രൈലോക്യനാഥൻവസിച്ചുവൃകോദര!
ഞാനുംവിഭീഷണൻജാംബവാൻതാനുമീ
മൂന്നുപേരിങ്ങനെശേഷിച്ചുഭൂമിയിൽ,
മററുള്ളവാനരന്മാരുമയോദ്ധ്യയിൽ
പെററുവളൎന്നോരുനാനാജനങ്ങളും
തെററെന്നുദേഹംവെടിഞ്ഞുദേവാലയം
പററിസുഖിച്ചു വസിക്കുന്നുസാദരം,
ഇക്കഥാകൎണ്ണനംചെയ്യുംജനങ്ങൾക്ക
ദുഃഖങ്ങളെല്ലാമകന്നുപോമത്രയ
ല്ലുൾക്കാമ്പിലുംജ്ഞാനമുണ്ടാംവൃകോദര
നീക്കമില്ലേതുമേമാതൃഗർഭേചെന്നു
പുക്കുംപിറന്നുംവളൎന്നുംമരിക്കുമി
ദുഷ്കൎമ്മയോഗവുംവേർപെട്ടു സംസാര
മാൎഗ്ഗങ്ങളുംവിട്ടുമാനന്ദസുന്ദര!
സ്വൎഗ്ഗംഗമിക്കാം രഘുപ്രവീരൻതന്റെ
സൽക്കഥാസംവാദമുള്ള വണ്ണംതന്നെ
കേൾക്കുന്നവൎക്കുംധരിക്കവൃകോദര!
പൊയ്ക്കൊൾകനീയിനിഭീമസേനാഭവാൻ
മൈക്കണ്ണിയാളുടെമോദംവരുത്തുക
ചൊല്ക്കൊണ്ടകല്യാണസൌഗന്ധികങ്ങളെ
കൈക്കലാക്കിക്കൊണ്ടുപോകെടോപാണ്ഡവ!

അക്കുസുമങ്ങളും വിത്തേശരാജന്റെ
പുഷ്കരണിതന്നിൽനില്ക്കുന്നുനീചെന്നു
തക്കത്തിലൊക്കെപ്പറിക്കുന്നനേരത്തു
വക്കാണമേശ്ശുവാൻവന്നാട്ടക്കം ചില
മൂർഖരായുള്ളകാവൽക്കാരക്കര
കർക്കശൻക്രോധവശൻ മഹാകണ്ടകൻ
വേഗമടുത്തുതടുക്കുന്നനേരത്തു
പുഷ്കരമായഗദകൊണ്ടുതാഡിച്ചു
ശീഘ്രമങ്ങോടിച്ചുകൊൾകവൃകോദര!
വ്യാഘ്രംവരുമ്പോൾ കുറുനരിക്കൂട്ടങ്ങ
ളൊക്കവേപേടിച്ചുമണ്ടുന്നതുപോലെ
വിക്രമമുള്ളനീകാര്യംലഭിക്കെടോ!
ഇത്ഥംപറഞ്ഞുമറഞ്ഞുഹനുമാനു
മെത്രയും മോദിച്ചുകുന്തികുമാരനും,
തത്രനിന്നാശുഗമിച്ചുദിവ്യസ്ഥലേ
വിത്തേശവാരിയിൽ ചെന്നിറങ്ങീടിനാൻ.

കല്ലോലജാലംകളിക്കുന്നകണ്ടു
കമലമണിനിറമുടയകമലമതുകണ്ടു
കല്യാണിമാരുംകളിക്കുന്നകണ്ടു
പൊലിമയൊടുചടുലജലവടിവുമതുകണ്ടു
അന്നങ്ങളങ്ങുപറക്കുന്നകണ്ടു
അനവരതമവരുടയനടനമതുകണ്ടു
ചക്രവാകങ്ങടെവിക്രമംകണ്ടു
ചടുലമലർമിഴികളുടെകളിവിരുതുകണ്ടു
മത്സ്യങ്ങളോടിനടക്കുന്നകണ്ടു
മണമിയലുമതി കുസുമനിരകളതുകണ്ടു;
മത്തേഭംഗോദ്യൽപ്രയാണങ്ങൾകണ്ടു
മലർമധുരതരുനിരകളതിസപദികണ്ടു

സൽസംഗശൃംഗാരഭാവങ്ങൾകണ്ടു
സരസകരസരസിരുഹനികരമതുകണ്ടു
ചക്രവാകങ്ങടെ ചാപലംകണ്ടു
ചടുലതരുണികളുടെയസകണ്ടു രതികണ്ടു,
നക്രങ്ങൾകേറിക്കിടക്കുന്നകണ്ടു
നടുവിലരസടുലമതിവിടവുമഥകണ്ടു,
വക്രങ്ങളായുള്ള തീരങ്ങൾഥച
വലിയജലതിരനിരകൾവിരവിനൊടുകണ്ടു
ഗന്ധദീപംവന്നുപൊങ്ങുന്നകണ്ടു
ഗളഗളിതതരരണിതകളപൊലിമകണ്ടു
ഗന്ധർവ്വിമാർവന്നുനീന്തുന്നകണ്ടു
ഗഗനചരകുലമഖിലമുപരിബതകണ്ടു
കൽഹാരപുഷ്പം നിരന്നങ്ങുകണ്ടു
പുളിനരുചിനളിനികടെതെളിവുമഥകണ്ടു
ഐരാവതംവന്നിറങ്ങുന്നകണ്ടു
അവനുടയവിഹരണവുമിഹസപദികണ്ടു
മാരാരിക്കുററൻമദിക്കുന്നകണ്ടു
മദനനുടെകൊടിയുടയമകരമതുകണ്ടു
ആദിദേവൻറെതുരഗങ്ങൾകണ്ടു
അരികിലുടനവനുടയനടനമതുകണ്ടു
ഇങ്ങിനെസൌഗന്ധികപ്പൊയ്കകണ്ടു
ഇരുപുറവുമഥരജനിചരവസതികണ്ടു
ഇംഗിതംചേരുന്നപുഷ്പങ്ങൾകണ്ടു
ഇതുസകലമിഹസുലഭമിതിമനസികണ്ടു.
ചാടിമെല്ലവേപുഷ്പവാടിയിൽഭീമസേനൻ
മോടിയിൽ മുടിതന്നിൽചൂടിനല്ലൊരുപുഷ്പം
പേടിപൂണ്ടുനക്രങ്ങളോടിദൂരവേമാറി
താടിമീശയുംമേനിമൂടിരോമവുംകൊണ്ടു

ചാടിവാരിജംതന്നിലാടീടുമരയന്നം
വാടീടാത്തപുഷ്പങ്ങൾതേടീടുംചക്രവാകം
കോടിസാഗരങ്ങളിൽ കൂടിയെത്രയുമുള്ളിൽ
പേടികാരണംതദാസാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തുപറന്നങ്ങു
തീരത്തുവസിക്കുന്നു ആധിക്യമുടയൊരു
വീരൻഭീമസേനൻതാൻ ചാരുത്വമിയലും കൽ
ഹാരത്തെകരംകൊണ്ടു കണ്ടിച്ചുമുതലയെ
മണ്ടിച്ചുവരുന്നതും കണ്ടപ്പോളരക്കരും
ഞുണ്ടിച്ചുപുറപ്പെട്ടുശണ്ഠയ്ക്കങ്ങൊരുമ്പെട്ടു
കണ്ടന്മാർപലർകൂടിചെണ്ടക്കാ
ക്കഭിമാനംകൊണ്ടാപത്തിടകൂടി.

"കൽഹാരപുഷ്പങ്ങൾകട്ടുപറിക്കുന്ന
കള്ളാനിനക്കടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ! കശ്മല!
വെള്ളത്തിൽനിന്നാശുകേറിനിന്നീടുക
കല്യാണസൌഗന്ധികംവന്നു മോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങുകൊണ്ടുപോവാൻ നിന
ക്കില്ലെടാസാമർത്ഥ്യമല്ലോമഹാജള!
നില്ലെടാനിന്റെവിനാശംവരുംദൃഢം
ഞങ്ങടെതമ്പുരാനായധനേശ്വരൻ
ഞങ്ങളെകാവൽക്കുകല്പിച്ചിരിക്കുന്നു
എങ്ങാനുമീവകപുഷ്പംലഭിക്കുമോ
ചങ്ങാതിമോഹിച്ചതെല്ലാം വൃഥാഫലം
കല്പവൃക്ഷങ്ങടെപുഷ്പങ്ങളെക്കാളു
മത്ഭുതമാകുന്നകൽഹാരപുഷ്പങ്ങൾ
കെല്പോടുകൊണ്ടുവന്നുണ്ടാക്കിതമ്പുരാൻ
എപ്പോഴുമങ്ങിതല്ലാതില്ലചിന്തിതം

ഒമ്പതുകൂട്ടംനിധിവച്ചിരിക്കുന്ന
തമ്പുരാനിപ്പോളതിലുംവിശേഷിച്ചു
പൊമ്പൂവിലേറെയുണ്ടെന്നുധരിക്കുനീ
വമ്പുതുടൎന്നാൽകണക്കില്ലപൂരുഷ
തമ്പുരാനിപ്പോളുടുപ്പാൻകൊടുക്കുന്ന
തെണ്ണിയാൽപത്തുനൂറിൽകുറവില്ല
പൊൻപൂവുചൂടാനവൎക്കുകൊടുക്കുന്ന
മമ്പതുമമ്പതുംനിത്യംചിലവുണ്ടു്
അമ്മമാൎക്കൊക്കയുംവെവ്വേറെവെവ്വേറെ
ചെമ്മെപകുത്തുകൊടുക്കുന്നുഞങ്ങൾക്കു
തിന്മാൻപുകയിലവെററിലപാക്കെന്നു
തമ്മമാൎതന്നുപുലൎത്തുന്നതെന്നറി
കുററംവരുത്തിപ്പുറത്തിറക്കീടുവാൻ
മററുള്ളമന്ത്രികൾനോക്കുന്നതുകൊണ്ടു
ചെററുംഫലിക്കയില്ലമ്മമാൎഞങ്ങൾക്കു
കൊററിനുംതേപ്പാനുമെല്ലാംതരുമല്ലോ
മോഷണംതെല്ലുണ്ടിവൎക്കെന്നുഞങ്ങടെ
ദൂഷണക്കാർചെന്നുമൂപ്പിലേക്കേൾപ്പിച്ചാൽ
ഏഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടുംഭയമില്ലഞങ്ങൾക്കു
പെൺപിറന്നോർചെന്നുണൎത്തിച്ചതൊന്നുമി
ത്തമ്പുരാൻകേൾക്കാതിരിക്കില്ല നിശ്ചയം
പൊൻപൂവുകാക്കുന്നഞങ്ങളെവച്ചു
പെൺപിറന്നോൎക്കന്യസംസാരമില്ലഹോ
കാരിയക്കാരുണ്ടുമേനോക്കിയച്ഛന
ണ്ടാരിയപ്പട്ടരച്ഛന്മാർപലരുണ്ടു്
കോയിമ്മക്കാരുണ്ടടുക്കളക്കാരുണ്ടു്
നായന്മാരായുള്ളകമ്പടിക്കാരുണ്ടു്
ചന്തക്കുഴൽക്കാർപതിനെട്ടുപുള്ളിയു

ണ്ടന്തമില്ലിപ്പോളളകാപുരിതന്നി
ലന്തണന്മാരും പ്രഭുക്കളും ഭൃത്യരും
ചന്തമേറീടും പണിക്കരച്ചന്മാരും
എന്തിന്നനേകം പറഞ്ഞിട്ടുകാര്യം
ചിന്തിച്ചുകണ്ടാലിതിന്നൊത്തരാജ്യമി
ന്നന്തികന്തന്നിലുംത്തരത്തുമില്ലെന്നു
സന്തതം ചൊല്ലുന്നു സർവജനങ്ങളും
ഈവണ്ണമുള്ള കുബേരന്റെനാട്ടിന്നു
നീവന്നുകേറിക്കവന്നുതുടങ്ങിയാ
ലീവന്നഞങ്ങളീനേകനുള്ളന്നനീ
ഭാവിച്ചതൊന്നും നടക്കയില്ലേതുമേ
ഇക്കണ്ടഞങ്ങൾക്കെജമാനനേകന
ണ്ടുൾക്കാമ്പിലയാൾക്കതെല്ലുംമയമില്ല
പൊൽക്കൊണ്ടരാക്ഷസൻക്രോധവശനെന്നു
ദിക്കുകളൊക്കെജ്ജയിച്ചോരുപൂരുഷൻ
ക്രോധവശനെന്നുപേരുകേട്ടാൽതന്നെ
ബോധംവരും നിനക്കായാളുടെവിക്രമം
വമ്പനാമങ്ങോൻകയർത്തുവരുന്നതിൻ
മുമ്പേതെരിക്കനെപൊയ്ക്കോൾകനീ! ശഠ!
പൊൻപൂപറിക്കുന്നനിന്നെപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടുവറുക്കാതെ
തമ്പുരാൻതൃക്കാലിണയാണഭോഷ്കല്ല
ഡംഭുകാട്ടാതെനടക്കനീദുർമ്മതേ!
ശംഭുസഖന്റെസരസ്സിലെപുഷ്പം
തരിമ്പുപോലുംകൊണ്ടുപോവാൻകഴിവരാ

ഇത്തരംഘോഷിച്ചുചെന്നടുത്തീടുന്ന
റകത്തഞ്ചരന്മാരെയൊക്കെഗദകൊണ്ടു

താഡിച്ചുതാഡിച്ചുമണ്ടിച്ചുമണ്ടിച്ചുതാ
മസാക്കാതെകയൎത്തുവൃകോദരൻ
തല്ലുകൊണ്ടിടിനകിങ്കരന്മാരുടെകണ്ണുപോയിചിലർ
കാലുപോയിചിലർഎല്ലൊടിഞ്ഞുചിലർപല്ലുപോയെ
ന്നല്ലവല്ലാതെദേഹംവളഞ്ഞുപോയിചിലർ
ഒക്കവെചെന്നാശുക്രോധവശൻതന്റെ
കാല്ക്കൽപതിച്ചുപറഞ്ഞുതുടങ്ങിനാർ
“ വക്കാണമേറുന്നപൊണ്ണത്തടിയനാം
ധിക്കാരിമാനുഷൻപോന്നുവന്നാങ്ങനെ
ചൊല്ക്കൊണ്ടകല്യാണസൌഗന്ധിക
ക്കൂട്ടമൊക്കെപ്പറിച്ചുകരസ്ഥമാക്കിക്കൊണ്ടു
നില്ക്കുന്നനേരത്തുഞങ്ങൾവിരോധിച്ചു
മുഷ്ക്കുള്ളവനിഹതെല്ലുംഭയമില്ലാഎന്നല്ലഞങ്ങളെ
ത്തല്ലിയോടിച്ചവൻപിന്നെയുംപുഷ്പംപറിക്കുന്നുകശ്മലൻ
ഒന്നുമെട്ടുത്തങ്ങുയൎത്തിപ്പിടിച്ചുടൻ
കുന്നുംമുവതിക്കയൎത്തുവരുന്നൊരു
കാലനെപ്പോലെകരുത്തുള്ളവൻതന്നെ
കാലനുംകൂടെതടുപ്പാൻവശമില്ല
കാല്ക്കുകല്പിച്ചുകിങ്കരന്മാർഞങ്ങൾ
ധാവനംചെയ്തുപോയെന്നതേനന്നല്ല
മൂക്കുമുറിഞ്ഞിതുമുഞ്ഞിചതഞ്ഞിതു
കാല്ക്കുമുടക്കംചിലർക്കുവന്നുപിന്നെ
നാക്കുമുറിഞ്ഞുപോയ്‌വാക്കുപുറപ്പെടാ
ചാക്കുമാത്രംപുനരാർക്കുംലഭിച്ചീലാ
നോക്കുന്നദിക്കിലിപ്പൊണ്ണത്തടിയൻഗദയുമായ്
പാർക്കുന്നുകൊൽവാൻവരുന്നെന്നുതോന്നുന്നു
രാക്ഷസാധീശ്വരരാജരാജൻതന്റെ
രൂക്ഷനായുള്ളൊരുഭൃത്യൻമഹാബലൻ

കാൽക്ഷണംവൈകാതെമെന്നപ്പുരുഷനെ
കാലന്തുൎക്കാക്കുവാനെന്തേമടിക്കുന്നു
എന്നുള്ളകിങ്കരന്മാരുടെവാക്കുകേ
ട്ടൊന്നുകയൎത്തുപുറപ്പെട്ടുതൽക്ഷണം
വാളുംപരിചയുംകയ്യിലാക്കിക്കൊണ്ടു
ചീളന്നുചെന്നുതടുത്തുനിശാചരൻ,
നില്ലെടാമൂഢ! നിനക്കിന്നുനമ്മുടെ
കൽഹാരപുഷ്പംകവൎന്നതുകാരണം
വല്ലാത്തഹംഭാവമെല്ലാംശമിപ്പതി
നുള്ളൊരുസംഗതിവന്നുകൂടിജ്ജള
വിക്രമിയാകുന്നക്രോധവശൻപണ്ടു
ശക്രനെച്ചെന്നുജയിച്ചുപലകുറി
ദിക്കുംഭികുംഭങ്ങൾതല്ലിത്തകർത്തൊരു
ദിക്കുകൾപത്തുംജയിച്ചുവിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടികൂടാതെനീ
മത്തനായ്വന്നിങ്ങധികസൌഗന്ധികം
കട്ടുകൊണ്ടീടുവാൻഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻവീടുപുക്കീടുമേ
അഷ്ടലോകാധിപന്മാരിൽവെച്ചെത്രയും
ശ്രേഷ്ഠനാംവിത്തേശനാഥന്റെ പുഷ്പങ്ങൾ
കിട്ടുമോമൂഢനിനക്കെടാദുർമ്മതേ!
കിട്ടുംതലയ്ക്കിട്ടുവെട്ടുമെന്നോൎക്കനീ
മററുള്ളദിക്കിൽനടന്നുഫലിപ്പിച്ചു
മററുള്ളവിദ്യകളെല്ലാം പ്രയോഗിച്ചു
തെററന്നുകിട്ടുംവിരുതുകെട്ടിക്കൊണ്ടു
മുററുംനടക്കുന്ന കൂട്ടങ്ങളൊക്കെയും
ഇദ്ദിക്കിൽവന്നുമടങ്ങാതെയാരുമി

ല്ലിത്രനാളുംകണ്ടുപോരുന്നതങ്ങിനെ
ഇന്നവിരുതഴിപ്പിക്കുന്നതൊണ്ടുഞാൻ
എന്നോടെതിപ്പാൻമതിയാകയില്ലനീ,
പെട്ടെന്നുനിന്നെ ജയിച്ചീലഞാനാകി
ലിട്ടതല്ലന്റെ പേരച്ഛനാണേനിന്റെ
മസ്തകംവെട്ടിപ്പിളക്കുന്നതുണ്ടുഞാൻ
ഹന്തസന്നാഹപ്രതിജ്ഞചെയ്യുന്നുഞാൻ
മൺകുടം മംഗലിചട്ടികലങ്ങളും
മണ്ണുകൊണ്ടുകൊട്ടിയുണ്ടാക്കും കുശവൻതാൻ
പങ്കജസംഭവൻബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർമുഴക്കുന്നുസാമ്പ്രതം
സൃഷ്ടിക്കുചെന്നുള്ളതിന്നുവിരിഞ്ചനു
പുഷ്ടിക്കുചേരുംപ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കുവേണ്ടിക്കലംകൊട്ടിവില്ക്കുന്ന
ജ്യേഷ്ടിക്കഹംഭാവമയ്യോശിവശിവ!
എന്നതുപോലെജനങ്ങളെല്ലാംസമ
മെന്നുനിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതുപോക്കും പിടിപ്പിച്ച
നിക്കണ്ടരാത്രിഞ്ചരേന്ദ്രൻമഹാബലൻ
അക്കനെക്കണ്ടോരുമിന്നാമിനങ്ങുപോ
ലക്കണക്കാസ്തുരും നിന്റെപരാക്രമം.

അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന
ഇളിബിളിസുതൻതന്റെകളികളികളംതന്നിൽ
കിളരുത്തുണ്ടായൊരു പുഷ്ടമൊളിച്ചു കൊണ്ടുപോവാനാ
യ് പുളച്ചവനൊാരുനിന്റെതിളപ്പുപൊങ്ങിവിങ്ങുന്നു
വെളിച്ചെണ്ണക്കിടാരത്തിൽവലിച്ചിട്ടുവറുക്കാതെ
നിലച്ചീടില്ലിനിക്കുള്ളിൽജ്വലിച്ചീടുന്നൊരുകോപം
കുലച്ചവില്ലതുനന്നായ് തൊടുത്തുബാണമെയ്യുമ്പോൾ

മലച്ചുവീണുനീയങ്ങുമരിച്ചുപോമതല്ലെങ്കിൽ
പിടിപ്പിൻമുഷ്ടികൾകൊണ്ടുകൊട്ടപ്പിൻനിങ്ങളങ്ങോട്ടു
നടപ്പിൻമന്ദനെക്കെട്ടിയെടുപ്പിൻമന്ദിരേചെന്നു
കടപ്പിൻഘോരനെക്കൊന്നുകൊടുപ്പിൻമന്ദ
നോടിത്ഥംവചിച്ചുകാഴ്ചയായ്‌വച്ചു
വണങ്ങിപ്പോരുവിൻനിങ്ങൾ”

ഇത്തരംദുർവ്വാക്കുരയ്ക്കുന്നദുഷ്ടരോ
ടുത്തരംസത്വരംചൊന്നാൻവൃകോദരൻ
“മത്സരാംനിങ്ങടെ വംശംമുടിച്ചുഞാ
നത്തനിശാചരനായകബകന്റെ
പത്തനംകുത്തികഴിച്ചങ്ങതിൽപ്പെട്ട
വിത്തങ്ങളെല്ലാംകരസ്ഥമാക്കീടുവൻ
പത്തിലൊന്നുകുറവുള്ള വിക്ഷേപങ്ങ
ളൊത്തവണ്ണം ചെന്നുവേഗേനഭൂതലം
കുത്തിക്കഴിച്ചങ്ങെടുത്തുഞാനാശുപോ
യെത്തുന്നതുണ്ടുമല്ലത്തനേസത്വരം
‘പോടാ! കരാള! നിശാചര! നീ! ശഠാ!
മൂഢ! രണത്തിനുവാടാത്തൃണസമ!
കൂടപ്രയോഗംതുടങ്ങുന്നനേരത്തു
നാട്ടുംതകർത്തുടനോട്ടംജള നിന്റെ
നാടുവെടിഞ്ഞങ്ങു പാടു പെട്ടാകാല
നോടുള്ള സംഗമം കൂടാതെ പോകയില്ലോടായ്കിലിന്നു നീ.

തന്നത്താനറിയാതെ തന്നെക്കാൾബലമുള്ള
ധന്യന്മാരൊടുചെന്നു സന്നാഹം തുടർന്നെന്നാൽ
പിന്നെത്താനറിയാറാമെന്നു നീ ധരിച്ചാലും
മന്നിലും സുരലോകംതന്നിലും പുകഴ്ന്നൊരു
മന്നവൻ വൃകോദരൻ ഞാനെന്നു ധരിച്ചാലും
ഇന്നുള്ള വീരന്മാരൊന്നും നമ്മുടെനേരെ
നിന്നുസംഗരംചെയ്യുകയില്ല ശങ്കയില്ലേതും
അയ്യോ രാക്ഷസാധമ! നീയ്യോനമ്മൊടുയുദ്ധം

ചെയ്യാമെന്നൊരുബാണമെയ്യാനായ് പുറപ്പെട്ടു
അയ്യോ! ഭോഷരേ! നിങ്ങളയ്യായിരവും കോടി
ലക്ഷവും സന്ത്രപിച്ചിട്ടെക്ഷന്മാക്കെരചന്റെ
പക്ഷമായ് പുറപ്പെട്ടുതൽക്ഷണം വരുന്നാകിൽ
ലിക്ഷന്നമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും
പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻ വകയാക്കും"

ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന
യുദ്ധം തുടങ്ങി മുടങ്ങാതെ പാണ്ഡവൻ
നക്തഞ്ചരന്മാരുമത്യന്തകോപേന
യുക്തമായ് ഘോരപ്രയോഗം തുടങ്ങിനാർ
രൂക്ഷമാംവണ്ണം കയർത്തു വരുന്നൊരു
യക്ഷലക്ഷത്തെയും തൽക്ഷണം മാരുതി
ക്ഷിപ്രം ഗദകൊണ്ടു താഡിച്ചു മണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തു സംഭരിച്ചു
കെട്ടിത്തലയിലെടുത്തു പുറപ്പെട്ടു
പെട്ടെന്നു ചെന്നു കപീന്ദ്രനെ വന്ദിച്ചു.

ഗന്ധവാഹാത്മജൻ മോദേന സാദരം
ഗന്ധമാദനാരണ്യേന പോയ് ചെന്നുടൻ
തത്ര വടിവോട്ട വായുസുതൻ ധർമ്മ
പുത്രരേയും ഭാര്യമാരേയും കണ്ടുടൻ
സന്തുഷ്ടനായ് നിന്നു വന്ദിച്ചു ജ്യേഷ്ഠനെ
ചന്തമേറും നല്ലപുഷ്പങ്ങളൊക്കവേ
ദ്രൗപതിതന്നുടെ കയ്യിൽ കൊടുത്തിതു
ഭൂപതിനന്ദനൻ ഭൂപൻ മഹാരഥൻ,
ഇങ്ങനെ കല്യാണസൗഗന്ധികാർപ്പണം
മംഗളം ചാരുകല്യാണം ശുഭം ശുഭം.

കല്യാണസൗഗന്ധികം
ശീതങ്കൻ തുള്ളൽ സമാപ്തം.

---

# വ്യാഖ്യാനം.

കുലഗിരി=കുലപർവ്വതം; മേരു, ഹിമവാൻ, വിന്ധ്യൻ, മാല്യവാൻ മലയൻ ഗന്ധമാദനൻ ഇവ കുലപർവ്വതങ്ങളാകുന്നു ഉമാകാന്തൻ=ശിവൻ; ഗജാസുരനെ ശിവൻ കൊന്നിട്ടുണ്ടു് കരിവേഷം=ആനയുടെരൂപം മലർബാണം=പൂവമ്പ് മലനാരി=ഹിമവാൻ പർവതത്തിൻെറ പുത്രി (പാർവതി) കലവി=സന്തോഷം കലുഷം=പാപം കലയേ അഹം=ഞാൻ ചെയ്യുന്നു കളവാണി=മനോഹര വചനത്തോടു കൂടിയവൾ ഹരിഹരസുതൻ=വിഷ്ണുവിൻേറയും ശിവൻേറയും പുത്രനായ ശാസ്താവ് അയ്യൻ=അയ്യപ്പൻ വാനോർനദിപുരം=അമ്പലപ്പുഴ (അംബരപ്പുഴ) ദീനാനുകമ്പി=ആശ്രിതവത്സലൻ ചെമ്പകനാട്=ചെമ്പകശ്ശേരി (അമ്പലപ്പുഴ) ദേവനാരായണൻ=അമ്പലപ്പുഴ രാജാവിൻെറ പേർ കമ്പം=ദുഃഖം പദാംഭോരുഹം=താമരപ്പൂപോലെ മനോഹരമായ കാൽ നന്ദികാരണ്യം=നന്ദികാട് മന്ദിരേ=വീട്ടിൽ മന്ദാരദാരു=കല്പവൃക്ഷം ബാലരവി=ഉണ്ണിരവി (നമ്പ്യാരുടെ ഗുരു നന്ദികാട്ട് ഉണ്ണിരവിക്കുറുപ്പായിരുന്നു) നന്ദി=സന്തോഷം കണ്ടങ്കരിക്കാവിൽ ഭഗവതിയെ സ്തുതിക്കുന്നു ഇന്ദുചൂഡപ്രിയ=ശിവൻെറ പത്നി (പാർവതി) വന്ദേ=ഞാൻ വന്ദിക്കുന്നു മന്ദേതരം=വേഗത്തിൽ മന്ദത=മൌഢ്യം വള്ളി=വള്ളിയെന്നു പേരുള്ള ദേവി (സുബ്രഹ്മണ്യപത്നി) വള്ളിയും സരസ്വതിയും നമ്പ്യാർ അഭേദം കല്പിച്ചിരിക്കുന്നു വാറ്=ഭംഗി പാഴത്തം=ഭോഷത്തം ഭാഷാകവികൾക്കു കാവ്യനിർമ്മാണം സുകരമാണെങ്കിലും വേണ്ടുംവണ്ണം ആലോചിക്കാതെ വല്ലതുമൊക്കെ എഴുതിക്കൂട്ടിയാൽ സഹൃദയന്മാർ ആക്ഷേപിക്കുമെന്നു കാണിക്കാൻ നമ്പ്യാർ ചില ഉദാഹരണങ്ങൾ കൊടുത്തിരിക്കുന്നു. അനന്തരം കല്യാണസൌഗന്ധികം കഥയിലെ പ്രധാന പാത്രമായ ഹനൂമാനെ കവി സ്തുതിപ്പാൻ ആരംഭിക്കുന്നു.

ഈ ഭാഗം പണ്ഡിതന്മാരുടെ ഇടയിൽ വലിയ വാദത്തിന് ഇടവരുത്തീട്ടുള്ളതാണ്. ഇതിന്റെ നിശ്ചിതമായ അർത്ഥം പറവാൻ പ്രയാസമുണ്ട്. പാഠഭേദം കൊണ്ടു് ഈ വൈഷമ്യം വന്നതായിരിക്കണം. ആദ്യത്തെ അഞ്ചുവരികൾക്കാണ് സ്പഷ്ടമായ അർത്ഥം കാണാത്തതു്. ലോകത്തെ അഥവാ പ്രപഞ്ചത്തെ ഒരു വൃക്ഷമായി പൌരാണികന്മാർ കല്പിച്ചിട്ടുണ്ടു്. ആ മഹാവൃക്ഷത്തിന്റെ തടി, കൊമ്പു്, ഇല, പൂവ് എന്ന വിവിധഭാഗങ്ങളിലും ഭഗവാൻ ഒളിഞ്ഞും തെളിഞ്ഞും വസിക്കുന്നു. അപ്രകാരം ലോകനിയന്താവായ ഭഗവാനത്രേ സന്താനവൃക്ഷപ്പൊരുൾ, ഭഗവാന്റെ മൂർത്തിഭേദങ്ങളിൽ ഒന്നാണ് മഹാവിഷ്ണു. അദ്ദേഹത്തെയാണു ആറാമത്തെ വരിയിൽ താമരസാക്ഷൻ എന്ന പദം കൊണ്ടു് നിർദ്ദേശിക്കുന്നതു്. വിഷ്ണുവിന്റെ മെത്ത അനന്തൻ എന്ന സർപ്പമാകുന്നു. അനന്തനെ താങ്ങിക്കിടക്കുന്നതു സമുദ്രം അഥവാ ജലമാകുന്നു. ജലം ചുമക്കുന്നതു ശിവൻ. വമ്പനായ ശിവന്റെ കൊമ്പനാണു ഗണപതി. അദ്ദേഹത്തിന്റെ ഒരു കൊമ്പൊടിച്ചതു സുബ്രഹ്മണ്യനാണ്. സുബ്രഹ്മണ്യന്റെ ചേട്ടൻ ഗണപതി തന്നെ. ഗണപതിയെ കുബേരൻ പ്രാതലിനു ക്ഷണിക്കയും ഭക്ഷണം കൊടുത്തു തൃപ്തിപ്പെടുത്താൻ വിഷമമാണെന്നു കണ്ടു അളകാപുരിയിൽ നിന്നും ഭയപ്പെട്ടോടുകയും ചെയ്തിട്ടുണ്ടു്. കുബേരന്റെ ചാട്ട് (വിമാനം) പുഷ്പകമാകുന്നു. അതിന്റെ കൂട്ടിന്റെ കോട്ടം തീർത്തു എന്നു പറഞ്ഞിരിക്കുന്നതു് രാവണൻ പുഷ്പക വിമാനം അപഹരിച്ചെടുത്ത കാര്യമാണ്. രാവണൻ പുഷ്പകത്തിൽ കയറി സഞ്ചരിച്ചു എന്നു സാരം. അങ്ങിനെയുള്ള രാവണന്റെ ഉണ്ണിയാണ് അക്ഷകുമാരൻ. അക്ഷകുമാരനെ വധിച്ചതു് ഹനുമാനാണ്. ആ ഹനുമാനെ കവി സ്തുതിക്കുന്നതു ഇവിടെ യുക്തം തന്നെ. ഈ ഭാഗത്തിന്റെ അർത്ഥം വിദ്യാർത്ഥികൾ നിഷ്കർഷിച്ചു പഠിച്ചിട്ടാവശ്യമില്ലാത്തതാകുന്നു. കല്യാത്മഭാവം = പരിശുദ്ധമനോഭാവം ആഖ്യം = പേരുള്ളതു് ഭാരതസത്തമം = മഹാഭാരതത്തിൽ പ്രസിദ്ധം ദേശികൻ = ഗുരു കൽഹാരം =

സൌഗന്ധികം കിഞ്ചിൽ=കുറഞ്ഞൊന്നു് ഭഗീരഥൻ=സൂൎയ്യവംശത്തിലെ ഒരു രാജാവു് മന്ദാകിനി=ആകാശഗംഗ തർപ്പിച്ചു=ശുദ്ധിപ്പെടുത്തി ഭഗീരഥന്റെ പിതൃക്കൾ കപിലമഹർഷിയുടെ ശാപത്താൽ പാതാളത്തിൽ ചാമ്പലായി കിടന്നിരുന്നു. ഭഗീരഥൻ ദേവഗംഗയെ തപസ്സു ചെയ്തു പ്രത്യക്ഷപ്പെടുത്തി പാതാളത്തു കൊണ്ടു ചെന്നു പിതൃക്കൾക്കു ശുദ്ധിവരുത്തി. മജ്ജനംചെയ്ക=മുങ്ങുക അഗ്രഭവൻ=ജ്യേഷ്ഠൻ അദ്രി=മല ഗന്ധവാഹം=വായു സമാഹൃതം=കൊണ്ടുവരപ്പെട്ടതു് പാൎഷതി=പാഞ്ചാലി ഗന്ധവാഹാത്മജൻ=വായുപുത്രനായ ഭീമൻ ഗന്ധദ്വിപം=മദയാന സഞ്ചാരിണി=നടക്കുന്നവൾ (സ്ത്രീകൾ മദയാനകളെപ്പോലെ നടക്കുന്നതു ഭംഗിയാണെന്നു കവിസങ്കല്പം) കാഞ്ചനാഭം=സ്വൎണ്ണത്തിന്റെ ശോഭയുള്ളതു് വണ്ടുകൾ അന്യ പുഷ്പങ്ങളെ ത്യജിച്ചു് ഈ പുഷ്പത്തെ സമീപിക്കുന്നു. കണ്ടകം=മുള്ളു് ഉത്തരാശാ=വടക്കേദിക്കു് സത്വവാൻ=ബലവാൻ സമീരസൂനു=വായുപുത്രൻ അത്ര=ഇവിടെ ഖണ്ഡിച്ചുരപ്പാൻ=സാധിക്കയില്ലെന്നു തീൎത്തുപറവാൻ പഥ്യം=ഇഷ്ടം അടവി=കാട്ടു് വൈദേശികൻ=അന്യദേശത്തുനിന്നു വന്നവൻ വാമാക്ഷി=സുന്ദരി പാഞ്ചാലിയുടെ വാക്കുകളിലുള്ള നയോപായം കാണുക. ദ്രുപദനന്ദിനി=ദ്രുപദരാജാവിന്റെ മകൾ (പാഞ്ചാലി) മാരുതി=വായുപുത്രൻ (ഭീമൻ) ശുകവാണി=കിളിയെപ്പോലെ മനോഹരമായി സംസാരിക്കുന്നവൾ (സുന്ദരി) ദാനവൻ=അസുരൻ ചരന്മാർ=സഞ്ചരിക്കുന്നവർ പരന്മാർ=ശത്രുക്കൾ പാൎത്ഥിവൻ=രാജാവു് സംഗരേ=യുദ്ധത്തിൽ കശ്മലൻ=മൂഢൻ മടവാർ=സുന്ദരി കുംഭീപാകം=ഒരു നരകം ഉത്ഥാനംചെയ്ക=എഴുന്നേല്ക്കുക ആത്മജൻ=പുത്രൻ അഗ്രഹാരം=ബ്രാഹ്മണരുടെ വാസസ്ഥലം നിഗ്രഹാനുഗ്രഹപ്രൌഢർ=നശിപ്പിക്കാനും രക്ഷിക്കാനും സാമൎത്ഥ്യമുള്ളവർ വിഗ്രഹാരക്തൻ=യുദ്ധത്തിൽ താല്പൎയ്യമുള്ളവൻ ആകാരം=ശരീരം ലക്ഷം, കോടി, അർബ്ബുദം, ധൂളി, പരാൎദ്ധം എന്നതെല്ലാം വലിയവലിയ സംഖ്യകളാ

ണ്. പല വൃക്ഷങ്ങളുടെയും പേർ പറയുന്നതു സൂക്ഷിക്കുക. ദിഗന്തങ്ങൾ=ദിക്കുകൾ ഘട്ടനം=അടി ദ്രുമശ്രേണി=വൃക്ഷസമൂഹം ഭീമന്റെ വനപ്രവേശ വർണ്ണനയുടെ ഭംഗി കാൺക. ഇവിടെ ഏതാനും വരികൾ കാണാതെ പഠിച്ചിരിക്കുന്നതു കൊള്ളാം. ആഘാതം=അടി ചുററം=ആശ്രയം കലാപം=ഭംഗി നക്രം=മുതല വേതാളം, കാളി, കൂളി, മൂതേളി, പൂതന മുതലായ ദുർഭൂതങ്ങൾ ഗുഹകളിൽ വസിക്കുന്നു. ക്വചിൽ=ഒരിടത്തു വാതവേഗം=കാററിന്റെ വേഗമുള്ള മാതംഗയൂഥം=ആനക്കൂട്ടം വേടന്മാരുടെ വർണ്ണന കാണാതെ പഠിക്കുന്നതു നന്ന്. അമ്പിളി=ചന്ദ്രക്കല ഗുഞ്ജാഫലം=കുന്നിക്കുരു മായൂരപിഞ്ഛം=മയിൽപ്പീലി ഘണംഘണംസംഘോഷം=ഘണഘണയെന്ന ശബ്ദം വേടന്മാരുടെ സംഭാഷണ സമ്പ്രദായം കാൺക. വേട്ടാൾ=ഭാര്യ കിംഫലം=ദോഷമെന്തു പരാധീനം=സങ്കടം കണ=അമ്പ് വേടന്മാരുടെ വർണ്ണന നാടോടി സമ്പ്രദായത്തിൽകഴിച്ചുകൂട്ടിയ നമ്പ്യാർ ഇനി ഗംഭീരമായ രീതിയെ അവലംബിക്കുന്നതു നോക്കുക. കുംഭതടം=പരന്നമസ്തകം ജൃംഭിതം=അഹങ്കാരത്തോടു കൂടി മഹിഷം=പോത്തു വേടന്മാർ പെട്ടെന്നു നായന്മാരായി പരിണമിക്കുന്നതിന്റെ വൈചിത്ര്യം കാൺക. ആയാസം=ക്ഷീണം കായാ=ശരീരമുള്ളവനേ! അമ്പലപ്പുഴ കൃഷ്ണനെ ഓർത്തുകൊണ്ടാണ് പാൽപായസപ്രിയ എന്നു വിളിക്കുന്നതു. ജായ=ഭാര്യ തോയേന=വെള്ളത്തിനാൽ (വെള്ളത്തിൽ) തോയജം=താമരപ്പൂവ് ഈ ഭാഗം കവിയുടെ ഒരു സ്തുതിയാണു. കല്ലോലവിഭ്രമം=തിരകളുടെ ഇളക്കം ചില്ലി=പുരികം ധമ്മില്ലം=തലമുടി ജംഭാരിപുത്രൻ=ഇന്ദ്രസുതനായ അർജ്ജുനൻ ക്വചിൽ=ഒരിടത്തു വിലോകനം ചെയ്ക=കാണുക അധിത്യക=താഴ്വര ശ്യാമളം=കറുത്തതു. കദളീവനത്തിന്റെ വർണ്ണനം കാണാതെ പഠിക്കേണ്ടതാണു. ബാലാനിലൻ=ഇളങ്കാററു ദലങ്ങൾ=ഇലകൾ കാലാത്മജൻ=കാലന്റെ മകനായ ധർമ്മപുത്രൻ മാരുതി=വായുപുത്രൻ (ഇവ

ടെ ഹനുമാൻ) മനുജാതക്ഷിതി=മർത്ത്യലോകം കിഞ്ചിൽ=കുറച്ചു വൃദ്ധൻ വാനരനെ വർണ്ണിക്കുന്നതിലുള്ള സ്വഭാവോക്തിയുടെ ഭംഗിയും ബീഭത്സരസവും മനസ്സിലാക്കുക. കണ്ഠീരവൻ=സിംഹം ഉദ്ധതൻ=ഗർവിഷ്ഠൻ ബലീമുഖൻ=വാനരൻ അർജ്ജുനജ്യേഷ്ഠൻ എന്നപ്രയോഗത്തിന്റെ ഭംഗി അനല്പമാകുന്നു. അതുപോലെതന്നെയാണു ധർമ്മപുത്രാനുജൻ എന്ന പദപ്രയോഗവും. ഹനുമാൻ ഭീമനെ കണക്കിനു ശകാരിക്കുന്നതിന്റെ രസം അതിവിശേഷം തന്നെ. ഛോട്ടകൻ=നാണം കെട്ടവൻ സൽഭാവം=ഗർവ്വം ഭഞ്ജനം ചെയ്ക=അടിച്ചു പൊടിക്കുക അഞ്ജനാപുത്രൻ=ഹനുമാൻ ഇവിടത്തെ സാഹിത്യരസം അനുഭവിച്ചറിയേണ്ടതുതന്നെ. ജൃംഭിച്ചവിഗ്രഹം=തടിച്ച ശരീരം പ്ലവംഗമൻ=കുരങ്ങൻ ദുര്യോധനോക്തി=ദുര്യോധനനാൽ കല്പിക്കപ്പെട്ടു മരുക്കന്മാരെ വധിക്കാൻമടിക്കുന്ന ഭീമന്റെ ധർമ്മതല്പരത പ്രശംസനീയംതന്നെ. ജ്വലിതം=ദഹിപ്പിക്കും നക്തഞ്ചരാരാതിദാസൻ=നക്തഞ്ചരന്റെ(രാവണന്റെ) അരാതി (ശത്രു) ആയ ശ്രീരാമന്റെ ദൂതൻ ഉല്ക്കടാടോപം=വർദ്ധിച്ച അഹങ്കാരത്തോടുകൂടി ക്രനൻ=ആന വാരാശി=സമുദ്രം ഗണ്ഡസ്ഥലം=കവിൾത്തടം ഭീമൻഹനുമാനെ പ്രശംസിക്കുന്നഭാഗം വായിക്കുമ്പോൾ ധർമ്മിഷ്ഠന്മാർക്കു മൌഢ്യം നിമിത്തം സംഭവിക്കുന്ന അപകടങ്ങളോർത്തു നമ്മുടെ കണ്ണിൽ വെള്ളം നിറഞ്ഞുപോകുന്നു. പവനൻ=വായു മക്ഷിക=ഈച്ച ഹനുമാൻ തന്റെസ്വന്തരൂപം പ്രദർശിപ്പിക്കുന്നഭാഗം നമ്പ്യാരുടെ കവിതാദേവിയുടെ നൃത്തരംഗമാകയാൽ വിദ്യാർത്ഥികൾ കാണാതെപഠിച്ചിരിക്കേണ്ടതാകുന്നു. വർദ്ധിതതരം=വളരെ വലുതായ സന്നിഭം=തുല്യം കുടിലാകൃതി=വളഞ്ഞതു ശശി=ചന്ദ്രൻ കദംബം=സമൂഹം സടകൾ=കഴുത്തിലെരോമങ്ങൾ പരിഘം=ഇരുമ്പുലയ്ക്ക പൃഥുതരം=വളരെ തടിച്ച നഖശിഖരം=നഖാഗ്രം നികായം=കൂട്ടം അകണ്ഠം=ഭയങ്കരം കടി=അരക്കെട്ടു ജംഘാ=കണങ്കാൽ ശങ്കരശിവ എന്നു നമ്പ്യാർ അത്ഭുതപാരവശ്യത്താൽ തന്നത്താൻ പറഞ്ഞുപോ

കന്നു ശശധരനിഭം=ചന്ദ്രനുതുല്യം നിനാദം=അട്ടഹാസം ചരണം=കാൽ ഉദ്ധൂതം=ഉയൎന്നുവന്നതു പണ്ടു കടൽചാടാൻ മഹേന്ദ്രപർവതത്തിന്റെ മുകളിൽ കയറിനിന്നപ്പോൾ ഈമാതിരിവേഷമാണു ഹനുമാൻ സ്വീകരിച്ചതു്. ശിഖരം=കൊടുമുടി വിരണ്ടു=പരിഭ്രമിച്ചു ലക്ഷ്മണപൂർവജൻ=ശ്രീരാമൻ രാക്ഷസകുലശലഭഹുതാശനൻ=രാക്ഷസക്കൂട്ടമാകുന്ന ഈയാൻപാററകൾക്കു അഗ്നിയായവൻ (രാക്ഷസനാശനൻ) ജാനകിമാനസസരസിജസഹിത=സീതയുടെ മനസ്സാകുന്ന താമരപ്പൂവോടു കൂടിയവനെ (സീതയ്ക്കു ഹനുമാനിൽ അത്രയ്ക്കു വിശ്വാസവും വാത്സല്യവും ഉണ്ടായിരുന്നു.) ജലരാശിവിലംഘിത=കടൽകടന്നവനേ നതി=നമസ്കാരം നിശിചരൻ=രാക്ഷസൻ നിശ്ചിതരണലോലൻ=യുദ്ധക്രീഡയിൽ ധൈര്യമുള്ളവൻ താഡിതദശവദനൻ=രാവണനെ തല്ലിയവൻ തരുനിരകൃതസദൻ=വൃക്ഷങ്ങൾക്കിടയിൽ പാർക്കുന്നവൻ പാടലം=ചുവന്നതു പരിഹൃതരിപുദഹനൻ=ശത്രുവാകുന്ന അഗ്നിയെ കെടുത്തവൻ കപി=കുരങ്ങു മാർത്താണ്ഡൻ=സൂൎയ്യൻ (ഹനുമാൻ സൂൎയ്യന്റെ ശിഷ്യനാണു്.) സത്രം=യാഗം ബദ്ധാവലേപം=ഗർവത്തോടുകൂടി മഖം=യാഗം പ്രമുഖവൃന്ദങ്ങൾ=തുടങ്ങിയപലരും ഭാൎഗ്ഗവരാമൻ=പരശുരാമൻ സാകേതം=അയോദ്ധ്യാ സീതയാസാകം=സീതയോടുകൂടെ പാദുകം=മെതിയടി ദലനംചെയ്ക=മുറിക്കുക ദശഗ്രീവൻ=രാവണൻ ഗിരി=മല അഗ്രേ=മുകളിൽ സഖ്യം=ഇഷ്ടം ഉഗ്രങ്ങൾ=ബലമുള്ളവ സാലങ്ങൾ=വൃക്ഷങ്ങൾ നിഗ്രഹിച്ചു=വധിച്ചു അരക്കൻ=രാക്ഷസൻ അംഗുലീയകം=മോതിരം മേഘനാദൻ=ഇന്ദ്രജിത്തു് കടുത്തു=വൎദ്ധിച്ചു സംപ്രഹാരം=യുദ്ധം കടുത്തു=ക്രൂരമായി വീരപുംഗവൻ=വീരന്മാരിൽ പ്രധാനി ഭൂരിസേന=മഹാസൈന്യം സേതുബന്ധനം=ചിറകെട്ടുക യാതുക്കൾ=രാക്ഷസന്മാർ ധൂമകേതു=വാൽനക്ഷത്രം ധൂമകേതുവിന്റെ ഉദയം ലോകത്തിനു ആപത്തു വരുന്നതിന്റെ സൂചനയാകുന്നു. ഉല്ക്കടം=വൎദ്ധിച്ച പലരാക്ഷസന്മാ

രുടെ പേരുകൾ പറഞ്ഞിരിക്കുന്നു നിലിമ്പാരി=നിലിമ്പ(ദേവ ൻ)ന്മാരുടെ ശത്രു; രാക്ഷസൻ അമർക്കോൻ=ദേവന്മാരുടെ രാജാവു് (ഇന്ദ്രൻ) സീത വളരെ നാൾ ലങ്കയിൽ വസിച്ചതുകൊണ്ടു ദേവിയുടെ ശുദ്ധി പരിക്ഷിക്കാനായി അഗ്നിയിൽ പ്രവേശിപ്പിച്ചു. എന്നാൽ ദേവി യാതൊരു ഹാനിയും കൂടാതെ പുറത്തു പോന്നു. മഖം=യാഗം കൊണ്ടാടിയില=ആദരിച്ചില്ല തണ്ടാരിൻമാതു=ലക്ഷ്മിദേവി (സീത ലക്ഷ്മീ ദേവിയുടെ അവതാരമായിരുന്നു) സൌമിത്രി=സുമിത്രയുടെ പുത്രനായ ലക്ഷ്മണൻ അന്ത്രിച്ചു=പരിഭ്രമിച്ചു രഘൂത്തമൻ=രഘു വംശത്തിൽ ശ്രേഷ്ഠൻ; (രാമൻ) ഫണീന്ദ്രൻ=സർപ്പശ്രേഷ്ഠൻ; അനന്തൻ തല്പേ=കിടക്കയിൽ വാനവന്മാർ=ദേവന്മാർ ദേവാലയം=സ്വൎഗ്ഗം വിജ്ഞാനം=പരമാത്മ ബോധം ദുഷ്കർമ്മ യോഗം=കഷ്ടാനുഭവത്തോടുകൂടിയ ബന്ധം സംസാര മാർഗ്ഗം=ജനന മരണങ്ങൾ സംവാദം=വിവരണം വിത്തേശരാജൻ=കുബേരൻ പുഷ്കരിണി=താമരപ്പൊയ്ക ഹരിക്കുക=പറിച്ചെടുക്കുക വക്കാണം=ശണ്ഠ ക്രോധവശൻ=ഒരു രാക്ഷസന്റെ പേർ കണ്ടകൻ=ദുഷ്ടൻ മുഷ്കരം=ബലമുള്ള തത്ര=അവിടെ വാരി=കുളം ഇനി കുബേരസരസ്സിന്റെ വർണ്ണന തുടങ്ങുന്നു. ഇതിൽ ഓരോ പദത്തിന്റെയും അവസാനത്തിൽ ഒരേ വാക്കുതന്നെ ഉപയോഗിച്ചിരിക്കുന്നതു ഭീമസേനൻ ഓരോ കാഴ്ച ക്രമേണ കാണുന്നതു വായനക്കാരുടെ മനസ്സിൽപതിയാൻ വേണ്ടിയാണ്. ഈവർണ്ണന വിദ്യാർത്ഥികൾ കാണാപ്പാഠമാക്കുന്നതുകൊള്ളാം. കമലമണി=വൈരക്കല്ല് അനവരതം=മുടങ്ങാതെ സരസിരുഹം=താമര ഗന്ധദ്വിപം=ആന ഗളഗളിനം=കഴുത്തിൽനിന്നു പുറപ്പെടുന്ന രണിതം=മണിനാദം (ആനക്കൂട്ടത്തിലെ മണികിലുങ്ങുന്ന ശബ്ദമാവാം) ഗഗനചരകുലം=ദേവഗണം (പക്ഷിക്കൂട്ടമെന്നും പറയാം) പുളിനം=മണൽത്തിട്ട ഐരാവതം=ഇന്ദ്രന്റെ നാൽ

ക്കൊമ്പനാന വിഹാരം=കളി മാരാരിക്രൂരൻ=ശിവന്റെ കാള മദനൻ=കാമദേവൻ മകരം=മത്സ്യം ആദിദേവൻ=സൂര്യൻ തുരഗം=കുതിര രജനിചരവസതി=രാക്ഷസന്മാരുടെ വാസസ്ഥാനം സുലഭം=ധാരാളം കിട്ടുന്നത് അരക്കർ=രാക്ഷസന്മാർ ധനേശ്വരൻ=വൈശ്രവണൻ ഉടുപ്പാൻ കൊടുക്കുന്നത്=ഭാര്യമാർ (കേരളാചാരം കാൺക) രാക്ഷസന്മാരുടെ വാക്കുകൾക്കു തീരെ ഔചിത്യമില്ലെന്നു മനസ്സിലാക്കുക. എല്ലാം കേരളസമ്പ്രദായമാണു അളകാപുരിയിൽ കാണുന്നത്. ഈ ദുസ്വാതന്ത്ര്യം നമ്പ്യാരുടെ മറ്റുകൃതികളിലും കാണ്മാനുണ്ട്. ശംഭുസഖൻ=കുബേരൻ ധാവതിചെയ്തു=ഓടി (ഈ പ്രയോഗം തെറ്റാണ്. ദേശ്യരീതിയിൽ നമ്പ്യാർ ഇങ്ങനെ പറഞ്ഞിരിക്കുന്നു). ചാക്=മരണം രാജരാജൻ=കുബേരൻ ശക്രൻ=ഇന്ദ്രൻ ദിക്കിഭങ്ങൾ=ദിഗ്ഗജങ്ങളുടെ മസ്തകങ്ങൾ എട്ടുദിക്കിനെയും രക്ഷിക്കാൻ ഓരോ ആനയുണ്ടെന്നു പുരാണം. അഷ്ടലോകാധിപന്മാർ=എട്ടുദിക്പാലകന്മാർ (ഇന്ദ്രൻ, വഹ്നി, യമൻ, നിരൃതി, വരുണൻ, വായു, കുബേരൻ, ഈശൻ) സന്നാഗം=യുദ്ധം ബ്രഹ്മാവും കുശവനും ഒരേ പ്രവൃത്തിക്കാരാകയാൽ കുശവൻ ബ്രഹ്മാവിനോടു എതിർക്കുന്നതുപോലെയാണു ഭീമൻ ഇവിടെ ധിക്കാരം കാട്ടുന്നത്. ഇളവാലിസുതൻ=കുബേരൻ അദ്ദേഹത്തിനു ഒമ്പതുകൂട്ടം നിധികളുണ്ടത്രേ. പത്തനേ=വീട്ടിൽ കരാളൻ=ക്രൂരൻ യക്ഷന്മാർക്കധിപൻ=യക്ഷനാഥനായ കുബേരൻ.



